15 ദിവസത്തിനകം ബോധിപ്പിക്കണമെന്ന് ഇതിനാൽ ആവശ്യപ്പെടുന്നു. ഇതിന് വീഴ്ച വരുത്തിയാൽ ഉള്ള വസ്തുതകളുടെ അടിസ്ഥാനത്തിൽ ഉത്തരവ് പാസ്സാക്കുന്നതാണ്.

പട്ടിക

ജില്ല—ആലപ്പുഴ, കോട്ടയം.

താലൂക്ക്—മാവേലിക്കര, ചെങ്ങന്നൂർ, കോട്ടയം.

വില്ലേജ്—കുരട്ടിശ്ശേരി, പുലിയൂർ, നാട്ടകം.

ഭൂമിയുടെ വിവരണം—ജി. ഒ. ആർ. ടി. 697/01/റവന്യൂ/തീയതി 27-6-1930-ൽ ഉണ്ടായ ഉത്തരവിന്റെ അടിസ്ഥാനത്തിൽ നടുവിൽ മത്തേരിലേയ്ക്ക് 496 പറ 9¾ ഇടങ്ങഴിനെല്ലിന്റെ നിരക്ക് റേറ്റ് തിരുപ്പുവാരം നഷ്ടപരിഹാരം കൊടുക്കുവാൻ തീരുമാനിച്ചിരിക്കുന്നു.

റിമാർക്ക്സ് (തിരുപ്പുധാരകൻ)—എരമത്തൂർ ദേവസ്വം, ശ്രീനാരായണപുരം ദേവസ്വം, ചിങ്ങവനം മഠം.

(ഒപ്പ്)

തിരുവനന്തപുരം. തിരുപ്പുവാരം കോമ്പൻസേഷൻ ആഫീസർ.

## Neyyattinkara Taluk

പരസ്യം

(1)

നമ്പർ എ5-15145/82. 1982 ജൂലൈ 24.

മിലിട്ടറി സർവ്വീസിലിരുന്ന് പെൻഷൻപററിവരവെ മരിച്ചുപോയ എം. വേലായുധൻപിള്ളയ്ക്ക് കിട്ടാനുള്ള പെൻഷൻ കടിശ്ശികയും മററും (രൂപ 2500-ന് താഴെ) വാങ്ങുന്നതിനുവേണ്ടി ഒരു അവകാശസർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് നെയ്യാററിൻകര താലൂക്കിൽ കോട്ടുകാൽ വില്ലേജിൽ മുല്ലൂർ ദേശത്ത് പുന്നറത്തല വീട്ടിൽ കെ. പാറുക്കുട്ടി അമ്മ ബോധിപ്പിച്ച അപേക്ഷയിൻമേൽ കോട്ടുകാൽ, തിരുവല്ലം എന്നീ വില്ലേജാഫീസർമാർമുഖേന അവകാശവിചാരണ നടത്തിവന്ന റിക്കാർഡിൻ പ്രകാരം ടിയാൻ 14-5-1982-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃതാവകാശികളായി ഭാര്യ കെ. പാറുക്കുട്ടിയമ്മയും, മക്കൾ 46 വയസ്സുള്ള രാധമ്മണിഅമ്മയും 42 വയസ്സുള്ള ഗംഗാധരൻനായരും 36 വയസ്സുള്ള ശിവശങ്കരപിള്ളയും മാത്രമാണുള്ളതെന്നും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലെന്നും ടി മക്കൾ ടി പാറുക്കുട്ടി അമ്മയുടെ പേരിൽ അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിനു സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള ടി തുകയും മററാനുകൂല്യങ്ങളും വാങ്ങുന്നതിനുള്ള അവകാശി ഭാര്യ കെ. പാറുക്കുട്ടിഅമ്മ മാത്രമാണെന്നു കാണിച്ച് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം അവർ ആ വിവരം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ടു ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

നമ്പർ എ5-14135/82. 1982 ജൂലൈ 16.

നെയ്യാററിൻകര താലൂക്കിൽ കരുംകുളം വില്ലേജിൽ ടി ദേശത്ത് വാറുവിളാകത്തു വടക്കേപുത്തൻവീടുമുള്ള രാധാകൃഷ്ണ മന്ദിരത്തിൽ ആർ. വാസുദേവൻപിള്ള മരിച്ചുപോയതിനാൽ പരേതന് കിട്ടിക്കൊണ്ടിരുന്ന ആർമി പെൻഷന്റെ കുടിശ്ശികയും കെ. എസ്. ആർ. ടി. സി. യിൽനിന്നും കിട്ടിയിരുന്ന പെൻഷന്റെ കുടിശ്ശികയും മററും (രൂപ 2,500-ന് താഴെ) വാങ്ങുന്നതിനുവേണ്ടി ഒരു അവകാശസർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് ടി വീട്ടിൽ കെ. എൽ. സരസ്വതിഅമ്മ ബോധിപ്പിച്ച അപേക്ഷയിൻമേൽ കരുംകുളം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻ പ്രകാരം ടിയാൻ 21-5-1982-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃതാവകാശികളായി ഭാര്യ കെ. എൽ. സരസ്വതിഅമ്മയും സന്താനങ്ങളായ എസ്. ഭവാനിദേവി 35 വയസ്, എസ്. ഇന്ദിരാദേവി 24 വയസ്, വി. മധുകുമാർ 20 വയസ് എന്നിവർ മാത്രമാണുള്ളതെന്നും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലെന്നും മേജർ ടി മക്കൾ ടി കെ. എൽ. സരസ്വതി അമ്മയുടെ പേരിൽ അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള ടി തുകയും മററാനുകൂല്യങ്ങളും വാങ്ങുന്നതിനുള്ള അവകാശി ഭാര്യ കെ. എൽ. സരസ്വതിഅമ്മ മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം അവർ ആ വിവരം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(3)

നമ്പർ എ5-13895/82. 1982 ആഗസ്റ്റ് 2.

നെയ്യാററിൻകര താലൂക്കിൽ തിരുപുറം വില്ലേജിൽ പൂവ്വാർ ദേശത്ത് ചെറിയതോപ്പുവീട്ടിൽ അഹമ്മദു അലി മരിച്ചുപോയതിനാൽ പരേതന്റെ പേരിലുള്ള ബാങ്ക് അക്കൗണ്ട് (രൂപ 2500-ന് താഴെ) തിരിച്ച് വാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് ടി വീട്ടിൽ പാത്തുമ്മാബീവി റുക്കിയാബീവി ബോധിപ്പിച്ച അപേക്ഷയിൻമേൽ തിരുപുറം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻ പ്രകാരം ടിയാൻ 16-4-1982-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃതാവകാശികളായി ഭാര്യ പാത്തുമ്മാബീവി റുക്കിയാബീവിയും സന്താനങ്ങളായി താജുനിസാബീവി 13 വയസ്, ജുനൈദാബീവി 10 വയസ്, സബീലാബീവി 7 വയസ്, സജിനാബീവി 5 വയസ്, അസിതാബീവി 3 വയസ് എന്നിവർ മാത്രമാണുള്ളതെന്നും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലെന്നും ടി മൈനർ കുട്ടികൾ പാത്തുമ്മാബീവി റുക്കിയാബീവിയുടെ സംരക്ഷണയിലാണെന്നും കാണുന്നതിനാൽ പരേതന്റെ പേരിലുള്ള ബാങ്ക് അക്കൗണ്ട് തിരിച്ചെടുക്കുന്നതിനുള്ള അവകാശി ഭാര്യ പാത്തുമ്മാബീവി റുക്കിയാബീവി മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം അവർ ആ വിവരം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(4)

നമ്പർ എ5-11494/82. 1982 ജൂലൈ 30.

നെയ്യാററിൻകര താലൂക്കിൽ കുളത്തുമ്മൽ വില്ലേജിൽ കുളങ്ങര മുറിയിൽ മുണ്ടോടുകോണത്ത് വാറുവിളാകത്തു വീട്ടിൽ അയ്യൻ കോലപ്പൻ കാട്ടാക്കട പോലീസ് സ്റ്റേഷനിൽ സ്വീപ്പറായി ജോലിനോക്കി വരവെ മരിച്ചുപോയതിനാൽ പരേതന് കിട്ടാനുള്ള ശമ്പളകുടിശ്ശികയും മററാനുകൂല്യങ്ങളും (രൂപ 2,500-ന് താഴെ) വാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നുകാണിച്ച് ടി വീട്ടിൽ കോലപ്പൻ പങ്കി മുതൽപേർ ചേർന്ന് ബോധിപ്പിച്ച അപേക്ഷയിൻമേൽ കുളത്തുമ്മൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻ പ്രകാരം ടിയാൻ 19-12-1981-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃതാവകാശികളായി ഭാര്യ (1) കുഞ്ഞമ്മയും മക്കൾ (2) പങ്കി -47 വയസ്, (3) രാജമ്മ—43 വയസ്, (4) കൊച്ചുതമ്പി—42 വയസ്, (5) മാതൻ - 40 വയസ്, (6) സോമൻ—35 വയസ്, (7) ശ്രീധരൻ—34 വയസ്, (8) ബേബി—33 വയസ്, (9) ഗോപി—32 വയസ്, (10) വിജയൻ—31 വയസ്, (11) മനോഹരൻ—30 വയസ് എന്നിവരും മാത്രമാണുള്ളതെന്നും 1-3 മുതൽ 11 വരെ കക്ഷികൾ 2-ാം കക്ഷി പങ്കിയുടെ പേരിൽ അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള തുകയും മററാനുകൂല്യങ്ങളും

വാങ്ങുന്നതിനുള്ള അവകാശി മകൻ പക്ഷി മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം അവർ ആ വിവരം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. തപാലിലും വരുന്ന ആക്ഷേപങ്ങളും സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
നെയ്യാറ്റിൻകര. തഹശീൽദാർ.

---

## Trivandrum Taluk

പരസ്യം

(1)

A5-14898/82. 1982 ജൂലൈ 29.

തിരുമല എബ്രഹാം മെമ്മോറിയൽ ഹൈസ്കൂളിൽ ജോലി നോക്കി വരവെ അന്തരിച്ചുപോയ ശ്രീ. കെ. ജി. കുമാരൻ നായരുടെ അനന്തരാവകാശികൾക്ക് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ചു ഇടപ്പഴിഞ്ഞി T.C. 15/192-ാം നമ്പർ ലേഖാനിവാസിൽ ശ്രീമതി T. ശാരദാമ്മ ബോധിപ്പിച്ച അപേക്ഷ അമ്പലമുക്ക് വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുംകൊണ്ടും മരണ സർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 14-3-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | T. ശാരദാമ്മ | ഭാര്യ | 48 |
| 2 | K. രഘുകുമാർ | മകൻ | 27 |
| 3 | K. അശോക്കുമാർ | ,, | 23 |
| 4 | S. ആശ | മകൾ | 19 |
| 5 | S. പ്രീതി | ,, | 10 |

മേൽപ്പറഞ്ഞ 2 മുതൽ 4 വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. മൈനർ സന്താനം അപേക്ഷ കക്ഷിയായ ശ്രീമതി T. ശാരദാമ്മയുടെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(2)

എ5-15286/82 1982 ആഗസ്റ്റ് 9.

കെ. എസ്. ആർ. ടി. സി. യിൽ ചാർജ്ജ്മാനായി ജോലിനോക്കി പെൻഷൻ വാങ്ങി വരവെ അന്തരിച്ചുപോയ ശ്രീ. ആർ. കുട്ടൻ നായരുടെ അനന്തരാവകാശികൾക്ക് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള പെൻഷൻ കുടിശ്ശിക വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് പാങ്ങോട്ടു കോണത്ത് പുത്തൻ വീട്ടിൽ ശ്രീമതി പി. കുഞ്ഞിക്കുട്ടി അമ്മ ബോധിപ്പിച്ച അപേക്ഷ മടത്തുവിളാകം വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്നറിപ്പോർട്ട് കൊണ്ടും മരണ സർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 1-12-1981-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | പി. കുഞ്ഞിക്കുട്ടി അമ്മ | ഭാര്യ | 58 |
| 2 | കെ. ദേവപാലൻ | മകൻ | 30 |
| 3 | കെ. ജയപാലൻ | ,, | 26 |
| 4 | കെ. രമണി | മകൾ | 24 |
| 5 | സത്യപാലൻ | മകൻ | 22 |

മേൽപ്പറഞ്ഞ 2 മുതൽ 5 വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(3)

A5-15735/82. 1982 ആഗസ്റ്റ് 6.

മിലിട്ടറി ഡിപ്പാർട്ടുമെന്റിൽ ജോലിനോക്കി പെൻഷൻ വാങ്ങിവരവെ അന്തരിച്ചുപോയ ശ്രീ. ജോൺസന്റെ അനന്തരാവകാശികൾക്ക് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള പെൻഷൻ കുടിശ്ശിക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് വലിയതുറയിൽ T.C. 4 /1470-ൽ താമസം ശ്രീമതി ആഗ്നസ് ബോധിപ്പിച്ച അപേക്ഷ മുട്ടത്തറ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 18-6-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ആഗ്നസ് | ഭാര്യ | 31 |
| 2 | പ്രിജാത | മകൾ | 13 |
| 3 | വിൻസെന്റ് | മകൻ | 9 |
| 4 | ബാബു | ,, | 4 |
| 5 | ലത | മകൾ | 1 |
| 6 | ആഗ്നസാൾ | മാതാവ് | 66 |

മേൽപ്പറഞ്ഞ 6-ാം കക്ഷി 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ല. മൈനർ സന്താനങ്ങൾ അപേക്ഷാകക്ഷിയായ ശ്രീമതി ആഗ്നസിന്റെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽമാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(4)

എ5-14774/82. 1982 ജൂലൈ 20.

മിലിട്ടറി ഡിപ്പാർട്ടുമെന്റിൽ ജോലിനോക്കി പെൻഷൻ വാങ്ങിവരവെ അന്തരിച്ചുപോയ ശ്രീ. കൃഷ്ണൻ വിക്രമന്റെ അനന്തരാവകാശികൾക്ക് ഗവൺമെന്റിൽനിന്നും കിട്ടാനുള്ള പെൻഷൻ കുടിശിക വാങ്ങുന്നതിനും L.I.C. യിൽ നിന്നും കിട്ടാനുള്ള തുക വാങ്ങുന്നതിനും, ബാങ്കിൽ നിന്നും കിട്ടാനുള്ള 2,500 രൂപയ്ക്കു താഴെ വരുന്ന തുക വാങ്ങുന്നതിനും ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് ആലിനേറ മുറിയിൽ തുരുത്തിയിൽ വീട്ടിൽ ശ്രീമതി ജാനകി ഭാഗീരഥി ബോധിപ്പിച്ച അപേക്ഷ അയിരൂപ്പാറ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണസർട്ടിഫിക്കറ്റു കൊണ്ടും ടിയാൻ

6-6-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളൂവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ജാനകി ഭാഗീരഥി | ഭാര്യ | 33 |
| 2 | ഭാഗീരഥി പുഷ്പജ | മകൾ | 11 |
| 3 | ഭാഗീരഥി ശ്രീലത | ,, | 7 |
| 4 | ഭാഗീരഥി ശ്രീകല | ,, | 7 |
| 5 | കുഞ്ഞിപെണ്ണമ്മ | മാതാവ് | 74 |

മേൽപ്പറഞ്ഞ 5-ാം കക്ഷി 1-ാം കക്ഷിപേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിനു സമ്മതിച്ചു മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ല. മൈനർ സന്താനങ്ങൾ അപേക്ഷകക്ഷിയായ ശ്രീമതി ജാനകി ഭാഗീരഥിയുടെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശസർട്ടിഫിക്കറ്റു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(5)

A5-15736/82. 1982 ആഗസ്റ്റ് 6.

K.S E. Board-ൽ ജോലി നോക്കി പെൻഷൻ വാങ്ങി വരവെ അന്തരിച്ചുപോയ ശ്രീ. എൻ. സുരേന്ദ്രലാലിന് ടി സ്ഥാപനത്തിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ചു മൺവിളയാഞ്ഞാൻ കോണത്തു വീട്ടിൽ ശ്രീ. പി. നീലകണ്ഠൻ ബോധിപ്പിച്ച അപേക്ഷ ആറ്റിപ്ര വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ട് കൊണ്ടും മരണ സർട്ടിഫിക്കററു കൊണ്ടും ടിയാൻ 18-4-1982-ൽ മരിച്ചു പോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളൂവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | P. നീലകണ്ഠൻ | പിതാവ് | 59 |
| 2 | M അമ്മുക്കുട്ടി | മാതാവ് | 52 |
| 3 | A. രാധാമണി | സഹോദരി | 33 |
| 4 | N. രാധാകൃഷ്ണൻ | സഹോദരൻ | 30 |

മേൽപ്പറഞ്ഞ 2 മുതൽ 4 വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(6)

A5-12412/82. 1982 ആഗസ്റ്റ് 7.

സെന്റ് ജോസഫ് പ്രസ്സിൽ ബയന്റർ ആയി ജോലി നോക്കി വരവെ അന്തരിച്ചുപോയ ശ്രീ. സെബാസ്റ്റ്യൻ ഗോമസ്സിന്റെ അനന്തരാവകാശികൾക്കു ടി സ്ഥാപനത്തിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ചു കുറവൻ കോണത്തു T.C. 4/1484-ൽ താമസം മേരി സെലിൻ ഗോമസ് ബോധിപ്പിച്ച അപേക്ഷ മടത്തുവിളാകം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ട് കൊണ്ടും മരണ സർട്ടിഫിക്കറ്റ് കൊണ്ടും ടിയാൻ 16-2-1982-ൽ മരിച്ചു പോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളൂവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | മേരി സെലിൻ ഗോമസ് | ഭാര്യ | 54 |
| 2 | ക്ലാരാ ഗോമസ് | മകൾ | 32 |
| 3 | ജയിംസ് ഗോമസ് | മകൻ | 30 |
| 4 | ജസീന്താ ഗോമസ് | മകൾ | 27 |

മേൽപ്പറഞ്ഞ 2 മുതൽ 4 വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്,
തിരുവനന്തപുരം.

(ഒപ്പ്.)
തഹശീൽദാർ.

---

## Nedumangad Taluk

പരസ്യം

No. B3-2908/82. 1982 ജൂലൈ 30.

നെടുമങ്ങാട് താലൂക്കിൽ കരകുളം വില്ലേജിൽ പുരവൂർക്കോണം മുറിയിൽ മേലേ പാറക്കൽ വീട്ടിൽ ശ്രീ. N. അയ്യപ്പൻ നായർ ട്രാവൻകൂർ സ്റ്റേറ്റു ബാങ്കിന്റെ പാലാശാഖയിൽ ജോലിയിലിരിക്കവെ മരണമടഞ്ഞു. പരേതൻ ടി ബാങ്കിൽ ജോലിയിൽ പ്രവേശിക്കുന്നതിനു മുൻപ് മിലിട്ടറി സർവ്വീസിൽ നിന്നും പെൻഷൻ ആയ വ്യക്തി ആയിരുന്നു. അതിനാൽ ടി മിലിട്ടറി പെൻഷൻ ഇനത്തിലും, സ്റ്റേറ്റു ബാങ്കിൽ ജോലിനോക്കിയിരുന്ന വകയിലും പരേതന് ലഭിക്കേണ്ടിയിരുന്ന 2,500 രൂപയ്ക്കകമുള്ള ആനുകൂല്യങ്ങൾ ലഭിക്കുന്നതിന് അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് പരേതന്റെ മാതാവ് ശ്രീമതി L. ഭഗവതി അമ്മ സമർപ്പിച്ച അപേക്ഷ കരകുളം വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിയതിൽ ശ്രീ. N. അയ്യപ്പൻ നായർ 6-12-1981-ൽ മരണമടഞ്ഞതായും ടിയാന്റെ അവകാശികളായി താഴെ പറയുന്നവർ ഉള്ളതായും കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ഭഗവതിയമ്മ | മാതാവ് | 76 |
| 2 | ദേവകിയമ്മ | സഹോദരി | 50 |
| 3 | സരസമ്മ | ,, | 48 |
| 4 | രുഗ്മിണിയമ്മ | ,, | 46 |
| 5 | സരോജിനിയമ്മ | ,, | 42 |
| 6 | സാവിത്രിയമ്മ | ,, | 38 |

മേൽപ്പറഞ്ഞവരിൽ 4-ാം കക്ഷി രുഗ്മിണിയമ്മ ഊളൻപാറ മാനസിക രോഗാശുപത്രിയിൽ ചികിത്സയിലായതിനാൽ ടിയാളുടെ മൊഴിരേഖപ്പെടുത്തിയിട്ടില്ല. രണ്ടാം കക്ഷി തന്റെ പേരുകൂടി ഉൾപ്പെടുത്തി അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു മൊഴി തന്നിരിക്കുന്നു. മൂന്നും അഞ്ചും ആറും കക്ഷികൾ ഒന്നാം കക്ഷി പേരിൽ അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിന് സമ്മതിച്ച് സമ്മതപത്രം തന്നിട്ടുണ്ട്.

ആയതിനാൽ ടി അവകാശ സർട്ടിഫിക്കറ്റ് ഒന്നാം കക്ഷി ശ്രീമതി L. ഭഗവതിയമ്മ പേർക്കും, രണ്ടാം കക്ഷി ശ്രീമതി ദേവകിയമ്മ പേർക്കും, നാലാം കക്ഷി

ശ്രീമതി രുഗ്മിണിയമ്മ പേർക്കും നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആ വിവരം ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തീയതിക്കുശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

നെടുമങ്ങാട്.

G. സോമൻ ആശാരി,
തഹശീൽദാർ.

---

### Chirayinkil Taluk

ചിറയിൻകീഴ് താലൂക്ക് കച്ചേരിയിൽ നിന്നും പരസ്യം ചെയ്യുന്നതെന്തെന്നാൽ.

B6-61/82. 1982 ആഗസ്റ്റ് 6.

കടയ്ക്കാവൂർ വില്ലേജിൽ വക്കത്ത് പുത്തൻവിളാകത്ത് പുത്തൻ വീട്ടിൽ ശ്രീ. എച്ച്. എം. അബ്ദുൾ ഖാദർ മരണപ്പെട്ടുപോയി എന്നും. പരേതൻ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ വക്കം ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപയിൽ താഴെ മാത്രം വരുന്ന തുക തിരിച്ചെടുക്കുന്നതിന് അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നും വിവരിച്ച് പരേതന്റെ ഭാര്യ ടി വീട്ടിൽ ശ്രീമതി എം. സുഹറായും സന്താനങ്ങളും കൂടി ബോധിപ്പിച്ച അപേക്ഷ, കടയ്ക്കാവൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. എച്ച്. എം. അബ്ദുൾ ഖാദർ 3-4-1973-ൽ മരണപ്പെട്ടുപോയതായും, പരേതൻ ടി ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള തുക തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതന്റെ ഭാര്യ (1) ശ്രീമതി എം. സുഹറായും സന്താനങ്ങളായ (2) എം. സഹീല (37 വയസ്സ്), (3) എം. അബീല (34 വയസ്സ്), (4) എം. സുബൈറ (27 വയസ്സ്), (5) എം. ലുത്തുഫി (25 വയസ്സ്) എന്നിവരും, മാത്രമാണെന്നും, മറ്റു അവകാശികൾ ആരും ഇല്ലെന്നും കാണുന്നതിനാലും, ഒന്നു മുതൽ നാലുവരെ കക്ഷികൾ അവരുടെ അവകാശം അഞ്ചാം കക്ഷിപേരിൽ ഒഴിഞ്ഞുകൊണ്ട് മൊഴി രേഖപ്പെടുത്തിയിരിക്കുന്നതിനാലും, പരേതൻ ടി ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള തുക തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ സന്താനവും അഞ്ചാമത്തെ കക്ഷിയുമായ എം. ലുത്തുഫി മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങളെപ്പറ്റി പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

ആറ്റിങ്ങൽ.

എൻ. വാസുദേവൻ,
തഹശീൽദാർ,
ചിറയിൻകീഴ്.

---

## QUILON DISTRICT

### TENDER NOTICE

No. D1-1362/82. 27th July 1982.

Sealed tenders are invited for the supply of survey stones of the specifications and quantity described below.

The tenders should be superscribed as "Tender for the supply of survey stones for the Re-survey of Pathanamthitta Taluk" and addressed to the Assistant Director of Survey and Land Records, Re-survey, Quilon so as to reach him before 3 p.m. on 22-9-1982. Late tenders will not be accepted. Tenders will be opened at 4 p. m. on 22-9-1982 in the presence of such of the tenderers or their authorised representatives who may be present at that time.

The Stones are to be supplied within one month from the date of indents and at the places which will be mentioned in the indent by the local officers in charge of survey operations in the Taluk.

The persons submitting tenders should produce a solvency certificate on stamp paper worth Rs. 3 obtained from the Tahsildar of the Taluk within a period of six months from the date of contract clearly indicating the details of the properties which should not be to an amount less than 10% of the estimated cost (subject to a minimum of Rs. 5,000) of the tender along which their tenders.

In the case of successful tenderers they should pledge the properties to the value of 50% of the total value shown in the solvency certificate with the Government till the expiry of the contract or they should pledge the Bank draft/Bank guarantee for the remittance of an amount not less than 5% of the value of the contract with the Government till the expiry of the contract. This is in addition to the security deposit of 5% of the value of the contract.

Intending tenderers may on application to the Assistant Director of Survey and Land Records, (Re-survey), Quilon and obtain the requisite tender forms on which tenders should be submitted.

Application for the tender form should be accompanied by a cash remittance of Rs. 10 (Rupees Ten only) with sales-tax which is the price fixed for a set of forms and which is not refundable under any circumstances. The tender forms are not transferable. Sale of tender forms will be closed at 12 noon on 22-9-1982. Cheques, postage stamps etc. will not be accepted towards the cost of forms, nor will the forms be sent by V.P.P. Duplicate tender forms, if required, will be issued at Rs. 2 (Rupees two only) per copy plus sale-tax.

| | |
|---|---|
| *Description of Survey Stones:* | Hard granite stones of durable quality having dimensions 60 x 15 x 15 cms. |
| *Approximate No. of survey stones required for the Taluk:* | 15,000 (Fifteen thousand only) |

All survey stones must have a coconut tree mark cut in 1 c.m. deep on one of the lateral sides. The coconut tree mark will have a total length of 12 cms. and a total width of 7 cms. and the top of the mark shall be 7 cms. below the top level of the stones. The traverse stones required for the block boundary, Khandam boundary etc. must have the appropriate symbols as per rules. All the stones must be roughly squared to one-third of their length from the top.

Each tenderers should remit a sum of Rs. 630 (Rupees six hundred and thirty only) before 1 p. m. on 22-9-1982 in this office towards the earnest money deposit and the receipt issued from this office should be attached with the cover enclosing the tender application. The tenders without receipt of the earnest money deposit will not be considered. An agreement in the prescribed form in stamp paper worth Rs. 3 (Rupees three only) should be accompanied along with the tender as per para 33 of the general conditions of the tender form.

Any further informations can be had from the office of the undersigned on any working day during office hours.

പത്തനംതിട്ട താലൂക്കിലെ റീസർവ്വേ ആവശ്യത്തിലേക്ക് താഴെ വിവരിച്ചിട്ടുള്ള അളവിലുള്ള സർവ്വേ കല്ലുകൾ വിതരണം ചെയ്യുന്നതിന് മുദ്രവെച്ച ടെൻഡറുകൾ ക്ഷണിച്ചുകൊള്ളുന്നു.

ടെൻഡറുകൾ അടക്കംചെയ്ത കവറിൻമേൽ "പത്തനംതിട്ട താലൂക്കിലെ റീസർവ്വേയുടെ ആവശ്യത്തിലേക്ക് സർവ്വേ കല്ലുകൾ വിതരണം ചെയ്യുന്നതിനുള്ള ടെൻഡർ" എന്നെഴുതി അസിസ്റ്റന്റ് ഡയറക്ടർ സർവ്വെ ആന്റ് ലാന്റ് റിക്കാർഡ്സ് (റീസർവേ), കൊല്ലം എന്ന വിലാസത്തിൽ 1982 സെപ്റ്റംബർ ഇരുപത്തിരണ്ടാം തീയതി വൈകുന്നേരം 3 മണിക്കോ അതിനു മുമ്പോ കിട്ടത്തക്കവണ്ണം അയച്ചിരിക്കേണ്ടതാകുന്നു. വൈകികിട്ടുന്ന ടെൻഡറുകൾ സ്വീകരിക്കുന്നതല്ല. ടെൻഡറുകൾ 22-9-1982 വൈകുന്നേരം 4 മണിക്ക് തൽസമയം ഹാജരുള്ള ടെൻഡറുകാരുടേയോ രേഖാമൂലം അവർ അധികാരപ്പെടുത്തിയിട്ടുള്ള പ്രതിനിധികളുടെയോ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

സർവേകല്ലുകൾ ഇൻഡന്റു കിട്ടി ഒരു മാസത്തിനകം റീ-സർവേക്കുവേണ്ടി നിയോഗിച്ചിട്ടുള്ള ഉദ്യോഗസ്ഥൻമാർ ഇൻഡന്റിൽ പറഞ്ഞിട്ടുള്ള സ്ഥലങ്ങളിൽ വിതരണം ചെയ്യേണ്ടതാണ്.

ടെൻഡർ സമർപ്പിക്കുവാൻ ഉദ്ദേശിക്കുന്നവർ ടെൻഡറോടുകൂടി കോൺട്രാക്റ്റ് എടുക്കുന്ന തീയതിക്ക് 6 മാസത്തിനകം അതാതു താലൂക്കിലെ തഹസീൽദാരിൽ നിന്നും സ്വത്തുക്കളുടെ വിവരം കാണിക്കുന്നതും കോൺട്രാക്റ്റിന്റെ മതിപ്പുവിലയുടെ 10% ൽ ചുരുങ്ങാത്തതും എന്നാൽ 5,000 രൂപയിൽ കുറയാത്തതും ആയ സംഖ്യക്കുള്ള സോൾവൻസി സർട്ടിഫിക്കറ്റ് 3 രൂപയുടെ സ്റ്റാമ്പ് പേപ്പറിൽ വാങ്ങി അടക്കം ചെയ്തിരിക്കേണ്ടതാകുന്നു.

ടെൻഡർ കിട്ടുകയാണെങ്കിൽ സോൾവൻസി സർട്ടിഫിക്കറ്റിൽ കാണിച്ച സ്വത്തിന്റെ പകുതി ഭാഗം കരാർ കഴിയുന്നതുവരെ ഗവൺമെന്റിലേക്ക് പണയപ്പെടുത്തേണ്ടതും അല്ലാത്തപക്ഷം കരാർ മതിപ്പുവിലയുടെ അഞ്ചു ശതമാനം വരുന്ന തുക ബാങ്കിൽ അടച്ച് ബാങ്ക് ഡ്രാഫ്റ്റോ, ബാങ്ക് ഗ്യാരണ്ടിയോ കരാർ കഴിയുന്നതുവരെ ഗവൺമെന്റിലേക്ക് പണയപ്പെടുത്തേണ്ടതാകുന്നു. ഈ തുക കരാർ മതിപ്പുവിലയുടെ 5 ശതമാനം ജാമ്യതുകയായി കൊടുക്കുന്നതിനു പുറമെയാണ്.

ടെണ്ടർ സമർപ്പിക്കുന്നതിനുള്ള നിശ്ചിത ഫോറം റീസർവ്വേ, അസിസ്റ്റന്റ് ഡയറക്ടർ, കൊല്ലം എന്ന വിലാസത്തിൽ അപേക്ഷ കൊടുത്ത് വാങ്ങേണ്ടതാകുന്നു.

ടെൻഡർ ഫാറത്തിനുള്ള അപേക്ഷയോടുകൂടി ടെൻഡർ ഫാറത്തിന്റെ വിലയായ 10 രൂപ (പത്തു രൂപ)യും സെയിൽസ് ടാക്സും പണമായി കൊടുക്കേണ്ടതാകുന്നു.

യാതൊരു കാരണവശാലും ടെൻഡർ ഫാറത്തിന്റെ വില മടക്കികൊടുക്കുന്നതല്ല. ടെൻഡർ ഫാറങ്ങളുടെ വില്പന 22-9-1982 ഉച്ചയ്ക്ക് 12 മണിക്ക് അവസാനിക്കുന്നതാണ്. ചെക്കുകൾ, തപാൽ സ്റ്റാമ്പുകൾ മുതലായവ ടെൻഡർ ഫാറത്തിന്റെ വിലയായി സ്വീകരിക്കുകയോ, ടെൻഡർ ഫാറം വി. പി. പി. ആയി അയക്കുകയോ ചെയ്യുന്നതല്ല. ആവശ്യമുള്ളവർക്ക് ഡ്യൂപ്ലിക്കേറ്റ് ടെൻഡർ ഫാറങ്ങൾ 2 രൂപയും (രണ്ടു രൂപ മാത്രം) സെയിൽസ് ടാക്സും ഒടുക്കിയാൽ ലഭിക്കുന്നതാണ്.

സർവ്വേ കല്ലുകളുടെ വിവരണം—60x15x15 സെ. മീ. അളവിൽ നല്ല ഉറപ്പുള്ള കരികല്ലിൽ നിർമ്മിച്ചത്.

ആവശ്യമുള്ള കല്ലുകളുടെ ഉദ്ദേശ എണ്ണം— 15,000 (പതിനയ്യായിരം)

എല്ലാ കല്ലുകളും ഉറപ്പുള്ള കരിങ്കല്ലിൽ ഉള്ളവയും ഓരോ കല്ലിന്റെയും മുകളിൽനിന്നും മൂന്നിലൊന്നു ഭാഗം ഒരുപോലെ ചതുരപ്പെടുത്തിയവയും അവയുടെ ഒരു വശത്ത് ഒരു സെന്റിമീറ്റർ ആഴത്തിൽ ഒരു തെങ്ങടയാളം ഉള്ളവയും ആയിരിക്കണം. തെങ്ങടയാളത്തിന് മൊത്തം 12 സെന്റിമീറ്റർ നീളവും 7 സെന്റി മീറ്റർ വീതിയും ഉണ്ടായിരിക്കുകയും തെങ്ങടയാളത്തിന്റെ മുകളറ്റം കല്ലിന്റെ മുകളിൽനിന്നും 7 സെന്റിമീറ്റർ താഴെ ആയിരിക്കുകയും വേണം. ബ്ലോക്ക് ബൗണ്ടറികളിലും ബണ്ട് ബൗണ്ടറിയിലും സ്ഥാപിക്കേണ്ടിവരുന്ന കണ്ണാടികല്ലുകൾക്ക് നിയമാനുസൃതമുള്ള നിശ്ചിത അടയാളങ്ങൾ കൂടി രേഖപ്പെടുത്തേണ്ടതാണ്.

ഓരോ ടെൻഡറിന്റേയും കൂടെ 630 രൂപ (അറുനൂറ്റിമുപ്പതു രൂപ) നിരതദ്രവ്യമായി കെട്ടിവച്ച രസീത് അടക്കം ചെയ്തിരിക്കേണ്ടതാണ്. നിരതദ്രവ്യം 22-9-1982 ഉച്ചയ്ക്ക് ഒരു മണിക്കു മുൻപായി ഈ ആഫീസിൽ അടച്ച് രസീതു വാങ്ങിക്കൊള്ളേണ്ടതാണ്. നിരതദ്രവ്യം കെട്ടിവച്ച രസീത് അടക്കംചെയ്യാത്ത ടെഡറുകൾ പരിഗണിക്കുന്നതല്ല. ടെൻഡർ ഫാറത്തിന്റെ 33-ാം ഖണ്ഡികയിൽ പറഞ്ഞിട്ടുള്ളതുപോലെ 3 രൂപയുടെ സ്റ്റാമ്പ് പേപ്പറിൽ നിശ്ചിത ഫോറത്തിൽ എഗ്രിമെന്റ് രേഖപ്പെടുത്തി ടെണ്ടറിനോടുകൂടി അടക്കം ചെയ്തിരിക്കണം. കൂടുതൽ വിവരങ്ങൾ കൊല്ലത്തുള്ള റീസർവ്വെ അസിസ്റ്റന്റ് ഡയറക്ടർ ആഫീസിൽ നിന്നും ആഫീസ് സമയങ്ങളിൽ അറിയാവുന്നതാണ്.

വി. സാമുവൽ,
അസിസ്റ്റന്റ് ഡയറക്ടർ,
കൊല്ലം. റീസർവ്വെ.

## Quilon Taluk

കൊല്ലം താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

സി2-8132/82. 1982 ജൂലൈ 30.

കൊല്ലം താലൂക്കിൽ മുളവന വില്ലേജിൽ, കാഞ്ഞിരംകോട് നെല്ലിവിള പുത്തൻ വീട്ടിൽ താമസിച്ചിരിക്കവെ മരണമടഞ്ഞ ശ്രീ. ഗൃഹരിക്ക് കേരളാ സ്റ്റേറ്റ് റോഡ് ട്രാൻസ്പോർട്ട് കോർപ്പറേഷനിൽ നിന്നും കിട്ടുവാനുള്ള ലൈഫ് ടൈം അരിയേഴ്സും, പുതുക്കിയ നിരക്കിലുള്ള കുടുംബ പെൻഷനും (മൊത്തം തുക 2,500 രൂപയിൽ കവിയുകയില്ല) വാങ്ങുന്നതിനായി ടി വീട്ടിൽ ശ്രീമതി ബി. ത്രേസ്യാ ബോധിപ്പിച്ച അവകാശ സർട്ടിഫിക്കറ്റിനുവേണ്ടിയുള്ള അപേക്ഷ മുളവന വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി. അതിൻപ്രകാരം ശ്രീ. ഗൃഹരി 22-7-1979-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെപ്പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ബി. ത്രേസ്യ | ഭാര്യ | |
| 2 | നിർമ്മല | മകൾ | 28 |
| 3 | ലീല | " | 26 |
| 4 | ജോസഫ് | മകൻ | 24 |
| 5 | വില്യംസ് | " | 22 |
| 6 | ഫ്രീഡ | മകൾ | 17 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ടുമുതൽ അഞ്ചുവരെ പേരുകാർ തങ്ങൾക്കുള്ള അവകാശം ഒന്നാംപേരുകാരിക്ക് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. ആറാം പേരുകാരി മൈനറും ഒന്നാം പേരുകാരിയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതും ആകുന്നു. ആകയാൽ പരേതനു കിട്ടുവാനുള്ള ടി ആനുകൂല്യങ്ങൾ വാങ്ങുന്നതിനുള്ള ഏകാവകാശി ശ്രീമതി ബി. ത്രേസ്യ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും, എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും, അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(2)

സി2-24199/81. 1982 ജൂലൈ 31.

കൊല്ലം താലൂക്കിൽ ഇരവിപുരം വില്ലേജിൽ പട്ടത്താനം മുറി പഴയാറ്റും കുഴിയിൽ വെളിയിൽ വീട്ടിൽ താമസിച്ചിരിക്കവെ മരണമടഞ്ഞ ശ്രീ. എ. പി. മുഹമ്മദ് 11-3-1977-ൽ ജി.എൽ.നമ്പർ 8/616 ആയി അഞ്ചാലുംമൂട് സെൻട്രൽ ബാങ്കിൽ 1,200 രൂപയ്ക്ക് പണയം വച്ചിട്ടുള്ള സ്വർണ്ണാഭരണങ്ങൾ തിരികെ എടുക്കുന്നതിനും, കൊല്ലം ജനറൽ പോസ്റ്റാഫീസിൽ 2 അക്കൗണ്ടുകളിലായി നിക്ഷേപിച്ചിട്ടുള്ള 1,000 രൂപയും 50 രൂപയും തിരികെ വാങ്ങുന്നതിനുംവേണ്ടി, ടി വീട്ടിൽ ശ്രീമതി ഫാത്തുമ്മാകുഞ്ഞ് ബോധിപ്പിച്ചുവന്ന അപേക്ഷ ഇരവിപുരം വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി. അതിൻപ്രകാരം ശ്രീ. എ. പി. മുഹമ്മദ് 7-6-1981-ൽ മരണമടഞ്ഞതായും, ടിയാന് അവകാശികളായി താഴെപ്പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ഫാത്തുമ്മാബീവി | മാതാവ് | 67 |
| 2 | ഫാത്തുമ്മാകുഞ്ഞ് | ഭാര്യ | 36 |
| 3 | നിജുമുദ്ദീൻ | മകൻ | 19 |
| 4 | റംലത്ത് | മകൾ | 16 |
| 5 | ഇക്ബാലുദ്ദീൻ | മകൻ | 14 |
| 6 | അലാവുദീൻ | ,, | 12 |
| 7 | സാഹിറ | മകൾ | 10 |
| 8 | സാഹിർ | മകൻ | 7 |

പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ ഒന്നും മൂന്നും കക്ഷികൾ അവരവർക്കുള്ള അവകാശം രണ്ടാം പേരുകാരിക്ക് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. നാലുമുതൽ എട്ടുവരെ പേരുകാർ മൈനർകളും, രണ്ടാംപേരുകാരിയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതും ആകുന്നു. ആകയാൽ പരേതന് ലഭിക്കുവാനുള്ള ടി തുകകൾ വാങ്ങുവാനും, സ്വർണ്ണാഭരണങ്ങൾ തിരികെ എടുക്കുവാനുള്ള ഏകാവകാശി ശ്രീമതി ഫാത്തുമ്മാകുഞ്ഞ് മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുൻപാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(3)

സി2-7760/82. 1982 ജൂലൈ 20.

കൊല്ലം താലൂക്കിൽ കിളികൊല്ലൂർ വില്ലേജിൽ റഹിയ മാൻസിൽ താമസിച്ചുവരുന്ന ശ്രീമതി ഉമൈസബാബീവി തന്റെ മകൾ റഹിയാനത്ത് ബീവി എന്ന കുട്ടി 29-10-1981 രാവിലെ ഇലക്ട്രിക് കമ്പിപൊട്ടി ഷോക്കേറ്റ് മരണമടഞ്ഞതായും ടി മരണത്തിന് നഷ്ട പരിഹാരമായി ഇലക്ട്രിസിറ്റി ബോർഡിൽ നിന്നും അനുവദിച്ചിട്ടുള്ള 2500 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് ഈ ആഫീസ് മുമ്പാകെ ബോധിപ്പിച്ച അപേക്ഷ കിളികൊല്ലൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി. അതിൻപ്രകാരം ശ്രീമതി റഹിയാനത്ത് ബീവി 29-10-1981-ൽ മരണമടഞ്ഞതായും ടിയാൾക്ക് അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതയുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ഉമൈസബാബീവി | മാതാവ് | 35 |
| 2 | അബ്ദുൾറഹിം | സഹോദരൻ | 9 |
| 3 | നജുമുദ്ദീൻ | ,, | 7 |
| 4 | റഫീക്ക് | ,, | 4 |

പരേതയുടെ പിതാവ് അപേക്ഷകകക്ഷിയുമായുള്ള ബന്ധം കോടതി മുഖാന്തിരം വിട്ടുപോയിട്ടുള്ളതായി അന്വേഷണത്തിൽ അറിയുന്നു. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ടു മുതൽ നാലുവരെ പേരുകാർ മൈനർകളും ഒന്നാം പേരുകാരിയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതുമാകുന്നു. ആകയാൽ ടി തുക വാങ്ങാനുള്ള ഏകാവകാശി ശ്രീമതി ഉമൈസബാ ബീവി മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുൻപാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും, അവധി കഴിഞ്ഞും തപാൽമാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(4)

സി2-7509/82. 1982 ജൂലൈ 29.

കൊല്ലം താലൂക്കിൽ കിളികൊല്ലൂർ വില്ലേജിൽ കിളികൊല്ലൂർ ചേരിയിൽ വെള്ളച്ചാലുവിള വീട്ടിൽ താമസിച്ച് റ്റി. കെ. എം. എഞ്ചിനീയറിംഗ് കോളേജിൽ സ്വീപ്പറായി ജോലിചെയ്തു വരവെ മരണമടഞ്ഞ ശ്രീ. കെ. വിശ്വംഭരന് ടി കോളേജിൽ നിന്നും ലഭിക്കുവാനുള്ള പ്രോവിഡന്റ് ഫണ്ട് ശമ്പളം തുടങ്ങിയുള്ള ആനുകൂല്യങ്ങൾ (ഉദ്ദേശം 1,500 രൂപ) വാങ്ങുന്നതിലേക്ക് ടി വീട്ടിൽ ശ്രീമതി സി. വസുമതി ബോധിപ്പിച്ചുവന്ന അപേക്ഷ കിളികൊല്ലൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി. അതിൻപ്രകാരം ശ്രീ. കെ. വിശ്വംഭരൻ 26-1-1982-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെപ്പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | സി. വസുമതി | ഭാര്യ | 35 |
| 2 | വി. മുരളീധരൻ | മകൻ | 17 |
| 3 | ജി. സുജാത | മകൾ | 15 |
| 4 | ജി. സുലജ | ,, | 11 |
| 5 | ജി. സുധ | ,, | 9 |
| 6 | ജി. സുനിത | ,, | 6 |
| 7 | ജി. സുമ | ,, | 4 |
| 8 | ജി. സുമിത്ര | ,, | 1½ |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ടുമുതൽ എട്ടുവരെ കക്ഷികൾ മൈനറുകളും ഒന്നാം പേരുകാരിയുടെ സംരക്ഷണയിൽ കഴിഞ്ഞു വരുന്നതുമാകുന്നു. ആകയാൽ പരേതന് ലഭിക്കുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങാനുള്ള ഏകാവകാശി ശ്രീമതി സി. വസുമതി മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(ഒപ്പ്)
തഹശീൽദാർ.

കൊല്ലം.

## Pathanamthitta Taluk

പരസ്യം

(1)

ബി6-4729/82. 1982 ജൂലൈ 7.

പത്തനംതിട്ട താലൂക്കിൽ റാന്നി വില്ലേജിൽ തോട്ടമൺ മുറിയിൽ തെക്കില്ലത്തു വീട്ടിൽ നാരായണി സബ് രജിസ്ട്രാർ കച്ചേരിയിൽ തൂപ്പുജോലിയിലിരിക്കവേ 8-4-1982-ൽ മരിച്ചുപോയി എന്നും ടിയാളിന് ഗ്രാറ്റുവിറ്റി, ശമ്പളകുടിശിഖ, ഡി. എ. എന്നീ ഇനങ്ങളിൽ കിട്ടുവാനുള്ള 2245 രൂപയോളം വരുന്ന തുകയ്ക്ക് ഒരു അവകാശ സർട്ടിഫിക്കറ്റു കിട്ടണമെന്നും കാണിച്ച്

പരേതയുടെ മകൾ എൻ. അമ്മിണി ബോധിപ്പിച്ച അപേക്ഷ പ്രകാരം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിച്ചു വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതയുടെ അവകാശി മകൾ ശ്രീമതി എൻ. അമ്മിണി മാത്രമാണെന്നു അറിവായിരിക്കുന്നു. പരേതയുടെ ഭർത്താവ് നേരത്തെ മരിച്ചുപോയിട്ടുള്ളതാണ്.

ആകയാൽ മേൽപറഞ്ഞ ഇനങ്ങളിൽ കിട്ടുവാനുള്ള തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ശ്രീമതി അമ്മിണി പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം.

താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

ബി6-4041/82. 1982 ജൂൺ 28.

പത്തനംതിട്ട താലൂക്കിൽ മല്ലപ്പുഴശ്ശേരി വില്ലേജിൽ ശ്രീശൈലത്തിൽ പി. കെ. ശ്രീധരൻ നായർ 26-4-1982-ൽ മരിച്ചുപോയി എന്നും ടിയാളിന് ശമ്പള കുടിശിക, ഗ്രാറ്റുവിറ്റി മുതലായ ഇനങ്ങളിൽ കിട്ടാനുള്ള ഉദ്ദേശം 2100 രൂപയ്ക്കുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നും കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി അരുണാദേവി ബോധിപ്പിച്ച അപേക്ഷ മല്ലപ്പുഴശ്ശേരി വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന്റെ അവകാശികൾ താഴെ പേരുവിവരം പറയുന്നവർ ആണെന്ന് അറിവായിരിക്കുന്നു.

| ക്രമ | പേരുവിവരം | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | കുട്ടിയമ്മ | മാതാവ് |
| 2 | അരുണാദേവി | ഭാര്യ |
| 3 | പ്രീതാശ്രീ | മകൾ |
| 4 | റിപ | ,, |

മക്കൾ രണ്ടുപേരും മൈനറാണ്. ഒന്നാം പേരുകാരി മാതാവ് മേൽപ്പറഞ്ഞ ഇനത്തിൽ പരേതന് കിട്ടുവാനുള്ള തുക പരേതന്റെ ഭാര്യ ശ്രീമതി അരുണാദേവി വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. മക്കൾ മൈനറാണ്. മൈനറിന്റെ സംരക്ഷണം മാതാവിനാകയാൽ മേൽപറഞ്ഞ ഇനങ്ങളിൽ കിട്ടുവാനുള്ള തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ശ്രീമതി അരുണാദേവി പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം.

താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

താലൂക്കാഫീസ്,
പത്തനംതിട്ട.

(ഒപ്പ്)
തഹശീൽദാർ.

## ALLEPPEY DISTRICT

### Karthigappally Taluk

### NOTICE OF SALE OF TREES

No. C4-3761/81. 2nd *August* 1982.

It is hereby notified that the tree specified in the schedule below will be sold by public auction by the Revenue Divisional Officer, Alleppey at 3 p. m. on 7-9-1982 or any other day to which the sale may be adjourned, subject to the following conditions. The tree will be sold in one lot and knocked down to the highest bidder.

1. Every one bidding at the sale should state whether he bids on his own account or as an agent, and in the latter case, should deposit a written authority signed by the Principal, otherwise his bid will be rejected

2. The selling offic. r, either on grounds of doubtful solvency or other reasons recorded by him in writing may at his discretion disqualify a bidder from bidding at the sale.

3. Every intending bidder shall deposit with the selling officer Rs. 250 as earnest money before the commencement of the sale. The sale is subject to confirmation by the District Collector, Alleppey. The Collector also reserves the power of cancelling the sale or accepting a bid other than the highest without assigning any reason. The deposit of unsuccessful bidders will be refunded at the close of the sale.

4. The successful bidder shall, immediately after the sale, deposit not less than one-fourth of the purchase money and pay the balance in instalments within a fortnight from the date of his receipt of the order of confirmation of the sale. The earnest money paid under clause (3) will be adjusted towards the balance of the purchase money or the last instalment thereof as the case may be.

In default of the due payment of any portion of the purchase money, the tree may be resold by the selling officer at the expense and the risk of the purchaser, the money already paid by the purchaser being also liable to forfeiture.

The purchaser shall not cut or remove the tree unless and until the sale has been confirmed and the full amount paid, but shall cut and remove it within two weeks thereafter. If the tree is not cut and removed within the time allowed, it may be resold by the selling officer at the expense and risk of the purchaser, the money paid by the purchaser being also liable to forfeiture.

The time allowed for the removal of the tree may be extended at the discretion of the confirming but he shall not be bound so to extend it.

6. Where the selling officer orders a resale of the tree under clause (4) or clause(5), notice of the resale shall be given to the purchaser and he shall not, after the receipt of such notice, cut and remove the tree. Any loss resulting from the resale, with interest thereon at 12 per cent per annum will be realised from the purchaser as if it were an arrear of land revenue, but in no circumstances will the purchaser be entitled to the profit, if any, accruing at the resale.

7. The order of confirmation will be subject to revision, within one month from the date of confirmation by the authority, superior to the confirming authority, if the revision authority is satisfied that there has been a material irregularity in the conduct of the sale or that the order exceeded the powers of the officer who passed it or that it was passed under a mistake of fact or owing to fraud or misrepresentation.

8. The tree should be cut and removed without causing any damages to the adjoining houses or other buildings or property and the auction purchaser will be liable for any such damages.

9. No concession will be allowed for any difficulty the purchaser may experience in cutting and removing the trees.

10. It should be distinctly understood that Government are not liable for any errors or omissions in the schedule below:

SCHEDULE

District—Alleppey.

Taluk—Karthigappally. Village—Kumarapuram.

Description of the tree—One mango tree.

Sy. No. 1132.

Taluk Office,
Karthikappally.

(Sd.)
*Tahsildar.*

പരസ്യം

(1)

നമ്പർ, എച്ച്. എസ്. സി. 22/82. 1982 ജൂലൈ 17.

കാർത്തികപ്പള്ളി താലൂക്കിൽ കായംകുളം വില്ലേജിൽ പുള്ളിക്കണക്കു മുറിയിൽ കോയിക്കൽ കുററിയിൽ ബി. സരോജിനി കുഞ്ഞമ്മ തന്റെ പിതാവ് ടിയിൽ കെ. മാധവൻ ഉണ്ണിത്താൻ 21-5-1976-ൽ മരിച്ചുപോയി എന്നും പരേതൻ സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ കായംകുളം ശാഖയിൽ 2349രൂപ 73 പൈസയ്ക്ക് സ്വർണ്ണാഭരണങ്ങൾ പണയം വച്ചത് തിരികെ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ കായംകുളം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി കെ. മാധവൻ ഉണ്ണിത്താൻ 21-5-1976-ൽ മരിച്ചുപോയി എന്നും ഭാര്യ ജീവിച്ചിരിപ്പില്ലാ എന്നും അവകാശിയായി മകൾ ബി. സരോജിനി കുഞ്ഞമ്മ മാത്രമേയുള്ളു എന്നും അറിവായിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ സ്വർണ്ണ ഉരുപ്പടികൾ തിരികെ വാങ്ങുന്നതിന് അവകാശി മകൾ ബി. സരോജിനി കുഞ്ഞമ്മ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചു കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

നമ്പർ, എച്ച്. എസ്. സി.18/82. 1982 ജൂലൈ 17.

കാർത്തികപ്പള്ളി താലൂക്കിൽ പുതുപ്പള്ളി വില്ലേജിൽ പുതുപ്പള്ളി തെക്കു മുറിയിൽ നാടാലയിൽ വീട്ടിൽ ജി. സുഭദ്ര തന്റെ ഭർത്താവ് ടിയിൽ ജി. രതൻ പഞ്ചായത്ത് എക്സിക്യൂട്ടീവ് ആഫീസറായി ജോലി നോക്കി വരവെ 5-11-1981-ൽ മരിച്ചുപോയി എന്നും പരേതന് പ്രോവിഡന്റ് ഫണ്ട് മററാനുകൂല്യങ്ങൾ ഇവ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ പുതുപ്പള്ളി വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി. ജി. രതൻ 5-11-1981-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ ജി. സുഭദ്ര, മക്കൾ അനിൽ കുമാർ, അശോക് കുമാർ, മൈനറുകൾ ഗംഗ പ്രസാദ്, ജയശ്രീ, പ്രതീഷ് എന്നീ ആറുപേരിൽ മൈനർ മക്കൾ മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞു വരുന്നു എന്നും മൂത്ത മക്കൾ രണ്ടും അവരുടെ അവകാശം രേഖാമൂലം മാതാവിന് ഒഴിഞ്ഞു കൊടുത്തിരിക്കുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ 2,500 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിന് അവകാശി ഭാര്യ ജി. സുഭദ്ര മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപം യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(3)

നമ്പർ എച്ച്. എസ്. സി. 32/82. 1982 ജൂലൈ 17.

കാർത്തികപ്പള്ളി താലൂക്കിൽ പുതുപ്പള്ളി വില്ലേജിൽ പുതുപ്പള്ളി വടക്കു മുറിയിൽ ചെങ്ങാലപ്പള്ളിൽ വീട്ടിൽ സൂസമ്മ ബനോനി, വി. ബി. അന്നമ്മ, വി. ബി. സാറാമ്മ, ഫിലിപ്പ് ബനോനി വി ബി. ഷീല എന്നിവർ ചേർന്ന് ഒന്നാം പേരുകാരിയുടെ ഭർത്താവും രണ്ടു മുതൽ 5 വരെ പേരുകാരുടെ പിതാവുമായിരുന്ന ടി യിൽ വി. ഇ. ബനോനി 26-10-1981-ൽ മരിച്ചുപോയി എന്നും പരേതന് 1981 സെപ്ടംബർ, ഒക്ടോബർ 1 മുതൽ 26 വരെയുള്ള പെൻഷൻ കുടിശ്ശികയിനത്തിൽ കിട്ടാനുള്ള തുക വാങ്ങുന്നതിന് അവകാശസർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ പുതുപ്പള്ളി വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി. വി. ഇ. ബനോനി 26-10-1981-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ സൂസമ്മ വി. ബി. സാറാമ്മ, ഫിലിപ്പ് ബനോനി, വി. ബി. ഷീല എന്നീ അഞ്ചുപേർ മാത്രമേയുള്ളു എന്നും മക്കൾ നാലുപേരും അവരുടെ അവകാശം രേഖാമൂലം മാതാവിന് ഒഴിഞ്ഞു കൊടുത്തിരിക്കുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ 2500 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിന് അവകാശി ഭാര്യ സൂസമ്മ ബനോനി മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചു കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണ വശാലും പരിഗണിക്കുന്നതല്ല.

(4)

നമ്പർ എച്ച്. എസ്. സി. 20/82. 1982 ജൂലൈ 17.

കാർത്തികപ്പള്ളി താലൂക്കിൽ കായംകുളം വില്ലേജിൽ കെ. ജി. വിശ്വനാഥൻ തന്റെ പിതാവ് കൃഷ്ണപുരം മുറിയിൽ കോട്ടേത്തറയിൽ പി. ഗംഗാധരൻ 11-10-1981-ൽ മരിച്ചുപോയി എന്നും പരേതന് കായംകുളം മുനിസിപ്പൽ ആഫീസിൽ നിന്നും ഡിപ്പോസിററ് തുകയായ 183 രൂപ വാങ്ങുന്നതിന് അവകാശസർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ കായംകുളം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി പി. ഗംഗാധരൻ 11-10-1981-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ കുഞ്ഞമ്മ മക്കൾ വിശ്വനാഥൻ, വിജയലത, ഉഷാകുമാരി, വസന്തകുമാരി, ബാബു, രാജു, മാതാവ്, കുഞ്ഞിപ്പെണ്ണ് എന്നീ എട്ടുപേരിൽ മക്കൾ വിജയലത, ഉഷാകുമാരി, വസന്ത കുമാരി, ബാബു, രാജു, ഭാര്യ കുഞ്ഞമ്മ മാതാവ് കുഞ്ഞിപ്പെണ്ണ് പിതാവ് പത്മനാഭൻ എന്നിവരും അവരുടെ അവകാശം രേഖാമൂലം കെ. ജി. വിശ്വനാഥന്. കൊടുത്തിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ തുക വാങ്ങുന്നതിന് അവകാശി മകൻ കെ. ജി. വിശ്വനാഥൻ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
കാർത്തികപ്പള്ളി.

എം. കെ. നാരായണൻ,
തഹശീൽദാർ.

---

## Ambalapuzha Taluk

അമ്പലപ്പുഴ താലൂക്ക് ആഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്.

(1)

നമ്പർ സി-4422/82. 1982 ജൂലൈ 15.

അമ്പലപ്പുഴ താലൂക്കിൽ, ആര്യാട് തെക്കു വില്ലേജിൽ പുന്നപ്ര വാർഡിൽ കൊമ്മാടി വെളിയിൽ

പി. രാധാംബിക തന്റെ ഭർത്താവായ പി. കെ. ഗോപാലകൃഷ്ണൻ 17-3-1976-ൽ മരിച്ചുപോയിയെന്നും പരേതന് ഇലക്ട്രിസിറ്റി ബോർഡിൽനിന്നും ഗ്രാറ്റുവിറ്റി ഇനത്തിൽ ലഭിക്കുവാനുള്ള ഉദ്ദേശം 2,350 രൂപ കൈപ്പറ്റുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ ആര്യാട് തെക്ക് വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവായ ശ്രീ. പി. കെ. ഗോപാലകൃഷ്ണൻ 17-3-1976-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി ഭാര്യ ശ്രീമതി പി. രാധാംബികയും, മാതാവ് ഭവാനിയമ്മയും (56 വയസ്സ്), പുത്രൻ ആർ. രാധാകൃഷ്ണൻ (6 വയസ്സ്) എന്നിവരാണുള്ളതെന്ന് അറിയുന്നതിനാൽ പരേതന് ഇലക്ട്രിസിറ്റി ബോർഡിൽ നിന്നും ഗ്രാറ്റുവിറ്റി ഇനത്തിൽ ലഭിക്കുവാനുള്ള ഉദ്ദേശം 2,350 രൂപ കൈപ്പറ്റുന്നതിനുള്ള അനന്തരാവകാശികൾ ടി ആളുകളാണ് എന്ന് കാണിച്ച് സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു രേഖാമൂലം ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

നമ്പർ. സി3. 3499/82. 1982 ജൂലൈ 30.

അമ്പലപ്പുഴ താലൂക്കിൽ, പുറക്കാട്ട് വില്ലേജിൽ, ടി മുറിയിൽ വടക്കേ പള്ളിപ്പറമ്പു വീട്ടിൽ ശ്രീ. മത്തായി കുഞ്ഞപ്പൻ അവകാശസർട്ടിഫിക്കറ്റിനായി ബോധിപ്പിച്ച അപേക്ഷ പുറക്കാട് വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകന്റെ പിതാവായ വർഗ്ഗീസ് മത്തായി 21-10-1981-ൽ മരിച്ചുപോയി എന്നും പരേതൻ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ അമ്പലപ്പുഴ ശാഖയിൽ 1,000 രൂപക്ക് പണയം വച്ചിട്ടുള്ള സ്വർണ്ണഉരുപ്പടികൾ തിരിച്ചെടുക്കുന്നതിനുള്ള അനന്തരാവകാശികൾ പരേതന്റെ ഭാര്യ തങ്കമ്മയും, മക്കളായ വർഗ്ഗീസ്, ജോസഫ്, ബേബി, ജയിംസ്, കുഞ്ഞുകുഞ്ഞ്, കുഞ്ഞപ്പൻ എന്നിവരാണെന്നും അറിയുന്നു. ടി അവകാശികളിൽ 2 മുതൽ 7 വരെ പേരുകാർ തങ്ങൾക്കുള്ള അവകാശം മാതാവും 1-ാം പേരുകാരിയുമായ തങ്കമ്മ പേരിൽ ഒഴിഞ്ഞുകൊടുത്ത് സമ്മതിച്ച് മൊഴി നൽകിയിട്ടുള്ളതിനാൽ പരേതനായ വർഗ്ഗീസ് മത്തായി സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ അമ്പലപ്പുഴ ശാഖയിൽ 1000 രൂപയ്ക്ക് പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരിച്ചെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് പരേതന്റെ ഭാര്യയായ ശ്രീമതി തങ്കമ്മ പേരിൽ നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം അവർ ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

താലൂക്ക് ആഫീസ്,
അമ്പലപ്പുഴ.

(ഒപ്പ്)
തഹശീൽദാർ.

## Shertallai Taluk

പരസ്യം

ഡി2. 6826/82. 1982 ജൂലൈ 7.

ചേർത്തല താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ കടവിൽ വീട്ടിൽ വർക്കി ജോസഫ് 7-2-1981-ൽ മരിച്ചുപോയിയെന്നും ടിയാന് ചേർത്തല ലാന്റ് ട്രൈബൂണലിൽ നിന്നും ലഭിക്കുവാനുള്ള ഉദ്ദേശം 2,500 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ അന്നമ്മ ജോസഫും പുത്രൻ ജോജോ ജെ. കടവനും കൂടി ബോധിപ്പിച്ച അപേക്ഷ പള്ളിപ്പുറം വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ ശ്രീ. വർക്കി ജോസഫ് 7-2-1981-ൽ മരിച്ചുപോയി എന്നും പരേതന്റെ നിയമാനുസൃതമായ അവകാശികൾ ഭാര്യ അന്നമ്മ ജോസഫും മകൻ ജോജോ ജെ. കടവനും മാത്രമാണെന്ന് റിപ്പോർട്ട് കിട്ടിയിരിക്കുന്നു.

പരേതന് ലാന്റ് ട്രൈബൂണലിൽ നിന്നും ലഭിക്കുവാനുള്ള തുക പുത്രനായ ജോജോ ജെ. കടവൻ മൈനറായതിനാൽ മാതാവായ അന്നമ്മ ജോസഫ് പേരിൽ കൊടുക്കുന്നതിന് ആവശ്യമായ അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിന് ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞോ തപാൽ മുഖേനയോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
ചേർത്തല.

(ഒപ്പ്)
തഹശീൽദാർ.

## Kuttanad Taluk

കുട്ടനാട് താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

(1)

എ2-3303/82. 1982 ജൂലൈ 17.

തലവടി വില്ലേജിൽ ആനപ്രാമ്പാൽ വടക്കുമുറിയിൽ പറമ്പടിക്കുന്നേൽ ശ്രീ. ചെറിയാൻ വർക്കി 1981 ഏപ്രിൽ മാസം 16-ാം തീയതി മരിച്ചുപോയിട്ടുള്ളതിനാൽ ടിയാൻ ട്രാവൻകൂർ സ്റ്റേറ്റ് ബാങ്കിന്റെ എടത്വാ ശാഖയിൽ ഡിപ്പോസിറ്റ് ചെയ്തിട്ടുള്ള 775.88 രൂപ തിരികെ എടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് ടിയിൽ പരേതനായ ചെറിയാൻ വർക്കിയുടെ ഭാര്യ അന്നമ്മ വർക്കി ഈ ആഫീസിൽ സമർപ്പിച്ച അപേക്ഷ മുറപ്രകാരം തലവടി വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടിയിൽ പരേതനായ ചെറിയാൻ വർക്കിക്ക് താഴെ പറയുന്ന അവകാശികൾ മാത്രമുള്ളതായി കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | അന്നമ്മ വർക്കി | ഭാര്യ | |
| 2 | പി. വി. യോഹന്നാൻ | മകൻ | 22 |
| 3 | ത്രേസ്യാ | മകൾ | 38 |
| 4 | ചിന്നമ്മ | ,, | 36 |
| 5 | ലീലാമ്മ | ,, | 27 |
| 6 | മോളി | ,, | 25 |

മേൽ മൂന്നു മുതൽ ആറു വരെ കക്ഷികളെ ക്രിസ്തീയ വിധിപ്രകാരം വിവാഹം കഴിച്ചു വിട്ടിട്ടുള്ളതും, രണ്ടാം പേരുകാരൻ ഡിപ്പോസിറ്റ് തിരികെ വാങ്ങുന്നതിനുള്ള അവകാശം രേഖാമൂലം വിട്ടൊഴിഞ്ഞ് ഒന്നാം പേരുകാരിക്ക് വിട്ടുകൊടുത്തിട്ടുണ്ട്. ആകയാൽ തലവടി വില്ലേജിൽ ആനപ്രാമ്പാൽ വടക്ക് പറമ്പടിക്കുന്നേൽ പരേതനായ ശ്രീ. ചെറിയാൻ വർക്കി ട്രാവൻകൂർ സ്റ്റേറ്റ് ബാങ്കിന്റെ എടത്വാ ശാഖയിൽ ഡിപ്പോസിറ്റ് ചെയ്തിരുന്ന 775.68 രൂപ തിരികെ എടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി ടിയിൽ പരേതന്റെ ഭാര്യ അന്നമ്മ വർക്കി ആണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം കേരള ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് സമർപ്പിക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(2)

എ2-580/82. 1982 ജൂലൈ 16.

നെടുമുടി വില്ലേജിൽ തെക്കേ മുറിയിൽ നടുവിലെ പറമ്പിൽ ഔസേഫ് സ്കറിയ മരിച്ചുപോയിട്ടുള്ളതിനാൽ ടിയാന്റെ പേരിൽ ചമ്പക്കുളം ലാൻഡ് ട്രൈബൂണലിൽനിന്നും കുടികിടപ്പു കേസുകളിൽ ലഭിക്കാനുള്ള ക്രയവിലയും ആലപ്പുഴ ലാൻഡ് ട്രൈബൂണലിൽ നിന്നും രണ്ടു കുടികിടപ്പു കേസ്സുകളിൽനിന്നും

